# ഭ്രമരസന്ദേശം

ഗ്രന്ഥകർത്താ:


## സർദാർ, കെ. എം. പണിക്കർ



ബി. വി. ബുക്ക്ഡിപ്പോ & പ്രിൻറിംഗ്‌വർക്ക്സ്

തിരുവനന്തപുരം


[വില അണ ൧൦.

# ശ്രേമസന്ദേശം.

൧

ചിത്തത്തിങ്കൽ പ്രണയമതുലം
ചേൎന്നിടും കാന്തയേ വി-
ട്ടത്തൽപ്പൂണ്ടാൽ ക്രശിത തനുവാം
തൽപ്രിയൻ സാധുശീലൻ
ദുൎദ്ദൈവത്തിൻ കഠിനവിധിയാൽ
വാണപോൽ രാജ്യകാൎയ്യേ
ബദ്ധപ്പെട്ടോട്ടധികദിവസം
"പട്ടിയാലാ" പുരത്തിൽ.

൨

താവുന്നോരാവിരഹകദന-
ത്തീയ്യതൻ ചൂടുമൂലം
വേവുന്നോരാഹൃദയമലർതൻ
ധൂമമാം വീർപ്പിനാലേ
ഭാവം മാറി, ച്ചെറുതുസുഖമി-
ല്ലാതെ തൻ നിഷ്ഠവിട്ട-
പ്പാവം വാണു ദിവസങ്ങളന്നാ-
വൃത്തിയിൽ ശ്രദ്ധയോടെ.

൩

അപ്പോൾ വന്നാനവിടെയതിരി-
ല്ലാതെവിഖ്യാതിചേരും
നൽഭൂപാലാന്വയമകുടമ-
'പ്പട്ടിയാലേ'ന്നമിത്രം
ഉൾപ്പൂവിങ്കൽ കരുണപെരമി-
ന്നാശ്രിതന്മാരിലുള്ളോൻ
കല്പാന്താഗ്നി പ്രതിമ നരികൾ-
ക്കുന്നതൻ രാജപുത്രൻ.

൪

കേളംവിപ്പെട്ടുള്ളൊരു നൃപതിയാൽ,-
തൻ സുതോദ്വാഹമോതാൻ
ശ്രീവഞ്ചിക്ഷ്മാധവനുടെ മഹാ സ-
ന്നിധാനത്തിലേയ്ക്കായ്
ആവിർമ്മോദാലുചിത തിരുമുൽ-
ക്കാഴ്ചയോടപ്പൊഴേതാൻ
പോവാനായിത്തരയൊട്ടു പറ-
ഞ്ഞനയച്ചുള്ള ദൂതൻ.

൫

കണ്ടപ്പോളം താനടിമലർ പണി-
ഞ്ഞേറുമദ്ദുഃഖഭാരാൽ
കുണ്ഠത്വം പൂണ്ടൊരു മുഖമമ-
ന്ദാശ്രുവാലീർന്നാക്കി
പണ്ടേ തന്നോടവനു വളരും
സ്നേഹമോർത്തീവിധത്തിൽ
വേണ്ടുംപോലേ വിരഹി, നിജമാം
കാര്യ്യമോതാൻമുതിർന്നാൻ.

ഭൂപസന്ദേശം

൩

ആകല്പം നീ നരവര, ജയി-
ച്ചാലുമക്ഷാമപുണ്യ-
ശ്ലോകശ്രീമൻ, തവ നിഴൽ കുറ-
ഞ്ഞിട്ടു കാണാതവണ്ണം
ആകുംപോലേ, ചെറുതൊരു സഹായ-
ത്തിനായ് നിന്നോടിപ്പോൾ
ശോകജ്വാലസ്ഥിരമൊട്ടുമിവൻ
പാരമർത്ഥിച്ചിടുന്നു.

൪

ദീർഘകാലത്താൽ പ്രിയയെ വളരെക്കാ-
ലമായ് വേർപിരിഞ്ഞീ
തൃഷ്ണാത്മാ ഞാൻ വിഗതശരണൻ
കഷ്ടമല്ലോ വസിപ്പൂ
ഉൾക്കാമ്പിങ്കൽ പെരിയ വിരഹ-
ക്ലേശചിന്താഭരത്തിൻ
തിക്കാൽ മററിന്നൊരു വിധവിചാ-
രത്തിനും ഞാനശക്തൻ.

൮

എൻകാര്യം താനിതുവിധമിരു-
ന്നീടവേ ബാലയാമാ-
മാൻകണ്ണാൾ തൻ കഥയതു നിന-
യ്ക്കാനുമിന്നാവതല്ല
മംഗല്യാബ്ധേ, കരളംകരിയുമാ-
വിപ്രയോഗാധിമൂലം
മങ്ങും ചിത്തസ്ഥിതിയൊടവൾ വാ-
ഴുന്നതിന്നോർത്തിടാമോ?

൯

പോകുന്നല്ലോ പ്രിയസഖ ഭവാൻ
വഞ്ചിരാജ്യംവരെബ്ഭൂ-
പാകാരാതിക്കുടയ തിരുമുൽ-
ക്കാഴ്ചയും കൊണ്ടുവേഗം
പാകംപോലേ മദയിതയാൾ-
ക്കെന്റെ സന്ദേശമപ്പോ-
ളേകാനാ തേ തരമതുവഴി-
ക്കങ്ങു സാധിക്കുമല്ലോ.

൧൦

അങ്ങോ, കേൾവിപ്പെട്ടമൊരു മഹാ-
രാജവംശത്തിലുള്ളോ-
രാശം, പോകുന്നതുമൊരു മഹാ-
രാജകാര്യത്തിന്നായി
ത്തുംശശ്രീമൻ, ചെറുതതിന്നിട-
യ്ക്കെൻെറകാര്യം വർദ്ധിപ്പാൻ
ചങ്ങാതിത്തം കരുതിയിവനോ-
ടുന്നതബ്ബിൽ ക്ഷമിക്ക

൧൧

ഭൃത്യം ലോകേശ്വരന്നിളമയിൽ
പാണ്ഡവർക്കായ് നടത്തീ,
രുദ്രൻ ബാണാസുരവസതിയിൽ
കാത്തുകെട്ടിക്കിടന്നു,
അത്ഥിച്ചീടും കഴകിന്നിരയായ്
ദേഹമൊബ്ബുദ്ധനേകീ;
ഭക്തന്മാർക്കായ് ദ്രുതകസദൃശം
ദേവരും സേവചെയ്യോർ.

൧൨

സേവിപ്പോരെസ്സകലവുമപേക്ഷിച്ചു
സംരക്ഷ ചെയ്യും
കേൾവിപ്പെട്ടുള്ളൊരു തവകുലം ശ്രേഷ്ഠ-
"റാട്ടോറ" വംശം;
സ്നേഹിപ്പോരോടതിലുമധികം വേണ്ട-
തല്ലേ? മനസ്സിൽ-
മോഹത്താൽ ഞാൻ പറവതു നൃപശ്രേഷ്ഠ!
തള്ളാവതാണോ.

൧൩

എന്നോടങ്ങുള്ളിയലുമലിവും,
ജ്യേഷ്ഠനാം രാജവര്യൻ
നന്നായ് കാട്ടും തിരുവുളവുമി-
ന്നോർത്തു വാത്സല്യബുദ്ധ്യാ
മന്നോർമൗലേ! പെരിയവിരഹ-
ക്ലേശമാർന്നീട്ടുമോമൽ-
കന്നൽക്കണ്ണാൾ മരുവുമിടമിന്നോ-
ന്നു നീ പോയ് വരേണം.

൧൪

പോകാനുള്ളാവഴിമുഴുവനും
ചൊല്ലുവൻ, പിന്നെ യാത്രാ-
സൗകര്യത്തിന്നവിടവിടെവേ-
ണ്ടുന്നൊരേർപ്പാടുമെല്ലാം
പാകംപോലേ പലപുതുപരി-
ഷ്ക്കാരമിപ്പോളിരിക്കെ,
ദേഹക്ലേശം വഴിയിലുളവാകാൻ
കണക്കില്ലയല്ലോ.

൧൫

മുന്നേപോയിജ്ജവമൊടുഭവാൻ
പട്ടിയാലേശനാം ഭൂ-
വിണ്ണോർനാഥനുടെ പദയുഗം
കൂപ്പിയാത്രാനുവാദം.
ധന്യാത്മാവേ! ഹിതമൊടുവരി-
ച്ചെന്റെ കാര്യത്തെയോർത്തി-
ട്ടിന്നേതന്നെ പ്രിയസഖ! പുറ-
പ്പെട്ടുകൊള്ളേണമല്ലോ.

൫൩

എണ്ണിക്കൂടാത്തൊരു മഹിമ ചേ-
ർന്നുള്ളൊരാവിശ്വരൂപം
കണ്ണിൽക്കാണിച്ചവിടമരവി-
ന്ദേക്ഷണൻ പൂതമാക്കി
ധന്യം ഗീതാമൃതമെവിടെയാ-
ണൽഗമിച്ചുള്ള താദൃശം
പുണ്യക്ഷേത്രം പരമതു വണ-
ങ്ങീടവേണ്ടുന്നതത്രേ.

൫൪

മോട്ടോർമാർഗ്ഗം സുഖമതുസഖേ
'ദെല്ലി'യോളംകുഴപ്പം
കാട്ടാതേററം ദ്രുതഗതി വശ-
പ്പെട്ടുനിൻ കാറിലേറി
വാട്ടംതട്ടാതുടനടിഗമി-
ച്ചീടുകിൽ സ്വല്പനേരാൽ
ശ്രേഷ്ഠശ്രീ ചേർന്നിടുമൊരു "കുരു-
ക്ഷേത്ര"മെത്താവതല്ലോ.

൨൮

വൈരിക്കൂട്ടം പൊരുകുമിടരോ-
ടെയ്യുന്നാരാചജാലം
മാറിൽച്ചേന്നാ നലമൊടൊരു ച-
മ്മട്ടികയ്യിൽ ധരിച്ചും
ഘോരം പോരും ചിരിചൊരിയവേ
ജിഷ്ണുവിൻ തേർതെളിച്ചോൻ
താരാർമാതിൻ പതിയെ മനസാ
അത്ര നീ പൂജചെയ്യൂ.

൨൯

“പാതിപ്പുത്തെ”ന്നതിപുകളെഴും
ദേശമോ പാരെയല്ലോ
കാണാൻപോലും നൃപവര! ഭവാ-
ന്നസ്ഥലം ദുഃഖമേകാം
മാനംചേരും തവമഹിതരാം
പൂർവികശ്രേഷ്ഠർ ഹിന്ദു-
സ്ഥാനം രക്ഷിച്ചടിയിളകിടാ-
തെത്രവട്ടം മരിച്ചൂ!

൨൦

ഏതാനാം നീവഴിയവിടെ നി-
ന്നുപോകുന്നതായാൽ
സ്ഫീതാനന്ദം മനസി വിളയി-
ക്കുന്ന സൗഭാഗ്യമോടേ-
ക്ഷോണീഭാഗേ സുരനഗരിതൻ-
ഛായ വീണോരുമട്ടിൽ
കാണാം "ദല്ലി" നഗരമതുല-
ശ്രീയെഴും രാജധാനി.

൨൧

രാജിച്ചീടും തപനസുതയാം
ചാരുനീലാശ്മഹാര-
ശ്രീ ചേർന്നീടും പുരിയതുപരം
ഖ്യാതിയാർന്നുള്ളതത്രേ
പ്രാചീനേന്ത്യാപതികൾ സുരനാ-
ഥൻെറ ഗർവം പിരിച്ചീ-
ഭൂചക്രം കാത്തവിടെ നിവസി-
ച്ചാരനേകം ശതാബ്ദം.

൧൧

പാരം കീർത്തിപ്പൊലിമവിതറും
ധർമ്മജൻ പണ്ടു് പിന്നീ-
ടേറെസ്സമ്രാഡ് പദവികൾ നേടി-
ച്ചുള്ള ഹിന്ദുക്ഷിതീശർ
വീരന്മാരാം യവനനൃവര-
ന്മാരുമിംഗ്ലീഷുകാരും
വാരസ്ത്രീപോലിവൾ പലരെയും
വെച്ചുമാനിച്ചുപോലും.

൧൩

പേരാളുന്നാർക്കിലനൃവര-
ന്മാർക്കെഴും വൻപ്രതാപം
നേരായെല്ലായിടവുമിവിടം
ഹന്ത ഘോഷിച്ചിടുന്നു
വീരാഗ്ര്യന്മാരുലകവർ വെടി-
ഞ്ഞീടിലും കീർത്തികൊണ്ടി-
പ്പാരിലെപ്പോഴും സുചിര സുരഭീ-
ഭൂതമാകുന്നവല്ലോ.

൧൮

ആകാശത്തെ ശിഖരനിരയാൽ
തൊട്ടിടും സൗധജാലം
രാകാചന്ദ്രപ്രതിഭടമുഖ-
ജ്യോതിഷാരമ്യമായി
നീ കാണുമ്പോൾ പ്രിയസഖ! മറ-
ക്കൊല്ല തൻ കാന്തയെ വി-
ട്ടാകാംക്ഷാധിവ്യഥിതമതിയായ് -
വാഴുമോരെന്നെയേതും.

൧൯

മുല്ലപ്പൂപോൽ കുളുർമൃദുലമാം
മന്ദഹാസം പൊഴിച്ചും
വെള്ളത്തേപ്പോൽ മധുരിമയെഴും
വാക്കുകൊണ്ടാദരിച്ചും
മല്ലക്കണ്ണോൾ മണികളവിടെ സ്സ-
ത്കരിക്കാൻ ക്ഷണിച്ചാൽ
കല്യാത്മാവേ! മമ കഥ മറ-
ന്നെന്നതോ വന്നിടൊല്ലേ.

൧൬

ഇക്കാലത്താ യമുനയിലിട-
ഷ്ക്കുമ്പിലംഭസ്സുവാങ്ങി-
ട്ടാക്കെക്കാണാം മണൽനിരപരം-
ഭംഗിയായങ്ങുമിങ്ങും
ഉൾക്കൊണ്ടീടും സുഖമൊടുപുര-
-സ്ത്രീകൾ കാമോത്സവത്തിൽ
നീക്കും വസ്ത്രം ജഘനതടമൊ-
ട്ടൊട്ടു കാട്ടുന്നപോലെ.

൧൭

ഒച്ചപ്പെട്ടോരമലനഗരം ത-
ന്നിലോരോരിടത്താ-
യച്ഛശ്രീയാണ്ടൊരു ബഹുലമാം
കാഴ്ചകണ്ടൊരുശേഷം
സ്വച്ഛന്ദം നീയവിടെ മേദിരാ-
ശിയ്ക്കുപോം വണ്ടിതന്നിൽ
മെച്ചംനോക്കിസ്സുസുഖമുപവേ-
ശിക്കണം സ്ഥാനമൊന്നിൽ.

൨൭

ചെന്നെത്തീടും മഹിത‘മധുരാ’
പട്ടണം വേഗമപ്പോൾ
നന്നായ് താണ്ണാനഗരമഭിവ-
ന്ദിച്ചുതാൻ പോയിടേണം
കണ്ണൻകാലിൽ തടവിയ പൊടി-
ച്ചാർത്തുലാളിച്ച ശശ്വൽ-
പുണ്യത്താലിന്നവിടമുലകിൽ
സർവ്വഥാ ധന്യധന്യം.

൨൮

ഒട്ടേതാണ്ടിന്നൊരു ഘടികനീ
പാർത്തിരുന്നാകിലപ്പോ-
ളെത്തും നന്നായ് ഗുണമഹിമയാ-
ലഗ്ര്യയാ“മാഗ്ര”തന്നിൽ
പൃത്ഥ്വീചക്രാധിപനിഹമഹാൻ ഷ
ജഹാൻ താജ്മഹാൾ തീ-
ർത്തത്തും ഗാഢ്യമെസ്സൂണശിലയിൽ
സ്വപ്നമൂർത്തസ്വരൂപം.

൩൦

ഓമൽക്കാന്താസ്മൃതിയെയുമില്ല-
ക്കം ഭവിക്കാത്തതാം തൻ
പ്രേമത്തെയും ജഗതിനിലണി-
ത്തീട്ടുവാൻ തീർത്തസൗധം
കാണുമ്പോഴും നീ നൃപവര! കനി-
ഞ്ഞൊട്ടുകണ്ണീർപൊഴിയ്ക്കും
ക്ഷോണിത്തട്ടിൽ ദൃഢതരമതി-
പ്രേമമോ ദുഃഖകാരി.

൩൧

*പ്രേയാൻ ജായാചരമഗതിയാൽ-
വിശ്രമിക്കാതെ കാന്താ-
സായൂജ്യത്തിൻ സ്മൃതിയൊടിതുപോ-
ലാചരിക്കുന്നതോർക്കിൽ
കായാച്ഛായം പ്രണയസുധതൻ
സേവയാൽ നീക്കിവാഴും
ജായാച്ഛായാനുഗശിത മതിഞ്ഞാ-
നെന്തുപോൽ ചെന്തിടേണ്ടു ?

* രാജശ്രീ പി. കെ. നാരായണപിള്ള എഴുതിച്ചേർത്തത്

൨൧

മാലേശാതെൻ പ്രിയസഖ! ഭവാ-
നായിടം വിട്ടപിന്നെ
ക്കാലേ ചെന്നീടണമഴകെഴും
'ഗ്വാളിയർ' ക്ഷോണിതന്നിൽ
ചാലേനമ്മിൽ പ്രണയമധികം
ചേർന്ന മന്ത്രിപ്രധാനൻ
§ 'കൈലാസാഖ്യൻ' സുഖമൊടവിടെ
ക്കാത്തുവാഴും ഭവാനെ.

൨൨

ഉൾത്താരിങ്കൽ പ്രിയമൊടഭിവാ-
ദ്യംകഴിച്ചെൻെറ കാര്യം
സത്യംപോലങ്ങഖിലമറിയി-
പ്പിച്ചു വേണ്ടും വിധത്തിൽ
മുത്താഴത്തിന്നവിടെ നിവസി-
ച്ചാലുമത്യന്തമുണ്ടേ
പ്രത്യേകിച്ചും മമത പലനാ-
ളായഹോ ഞങ്ങൾ തമ്മിൽ.

§ Sir Kailas Hasker

൨൪

ഒട്ടേറെച്ചൂടവിടെയെത്തിനാ-
ലച്ചന്നേരത്തുറങ്ങി-
ക്കഷ്ടപ്പാടും വലിയൊരു വഴി
ക്ഷീണവും ദൂരെനീക്കി
പെട്ടെന്നത്തിസ്സമയമണയു-
ന്നോരമട്ടിക്ക നേരേ.
വിട്ടേത്തേണം പെരിയപുകഴാ-
ണ്ടുള്ളതാം "ജാൻസി" തന്നിൽ.

൨൫

ഓരോ മട്ടിൽ പലപല വികാ-
രങ്ങളീനാട്ടുകാരിൽ
പൂരിപ്പിക്കും പുരി ഭരതശ്രീ-
യ്ക്കെഴും പൊൻലലാമം
ചോരയ്ക്കുള്ളിൽ ചരിതമെഴുതി-
പ്പിച്ചോരാപ്പുണ്യദേശം
തീരാക്കേളിക്കധിവസതിയാം
"ജാൻസി" കാണേണ്ടതത്രേ.

൰൯

വീതാശങ്കം വിമതനിരയെ
ഭദ്രയേപ്പോൽ ഹനിച്ചും
സ്വാതന്ത്ര്യത്തിന്നഖിലമതിനി
സ്വാത്മബുദ്ധ്യാ ത്യജിച്ചും
ഖ്യാതിക്കേടിൽ പെരുത്തുഖമായ്
മൃത്യുനേരേവരിച്ചും
സാധിച്ചാളായുവതിയതിരി-
ല്ലാത്ത സൽകീർത്തിഭൂമൗ.

൰൨

പുല്ലിന്നൊപ്പം കരുതിവലുതാം
രാജ്യവും ശ്രീയുമെല്ലാം
കല്ലിൽ തന്നേ കുസുമശയനാ വിട്ടു
താൻ പോയ് കിടന്നു
കല്ല്യശ്രീയാം ഭരതധരയിൽ
ധർമ്മരക്ഷാദ്യമത്തിൽ
മല്ലക്കണ്ണാളം പുതിയൊരുമഖം
ചെയ്തുതാൻ ജീവനാലേ.

൩൮

അമ്മേ! നീയും ഭരതമഹി! നിൻ-
പുത്രിയാൽ ധന്യയായി,
ചെമ്മേ നാരീജനമഖിലരും
വന്ദ്യരായൊന്നുകൂടി,
സമ്മാന്യത്വം തടവിനമഹാ-
രാഷ്ട്രവംശേ ജയിച്ചു,
നിർമ്മായം ഭൂ രമണിയവൾതൻ
വീരകൃത്യത്തിനാലേ.

൩൯

വർദ്ധിച്ചീടും വലിയബഹുമാ-
നാദരാൽ കൈകൾ കൂപ്പി
ശുദ്ധശ്രീയാമവളുടെ ചരി-
ത്രത്തെനീയോർത്തശേഷം
അദ്ദേശത്തെ പ്രിയസഖ! വെടി-
ഞ്ഞങ്ങുതന്നെ തരത്തിൽ
സദ്യഃ പോയീടണമൊരിടവും
തിങ്ങിടാതങ്ങുനേരേ.

൪൦

"ഭോപാൽ"രാജ്യം ജവമൊടണയും പിന്നെ
 വിഖ്യാതിചേരും
ഭൂപാലേന്ദ്രൻ ബുധമണി "ഹമീദുള്ള"
 വാഴുന്നദേശം
താരാർമാതും ധരയുമതുപോൽ വാണി-
 യും പ്രീതിപൂർവ്വം
സാപത്ന്യത്തെ സുഖമനുഭവിക്കുന്നു
 പോലിന്നവങ്കൽ.

൪൧

വിന്ധ്യക്ഷോണീധരനിരയടുത്താണു്,
 കുംഭോത്ഭവാംഘ്രി-
ഭാണ്ഡാസ്പൃശ്യാൽ നിജ തലകുനിച്ചിന്നു
 പൊങ്ങാതെ നിൽപ്പൂ
കാടും മേടും തരുനിവഹവും ശാദ്വ-
 ലശ്രേണിയുംചേ-
ർന്നീടും സാനുസ്ഥലികൾ രമണീയങ്ങൾ
 തേ തുഷ്ടിചേർക്കും.

൪൮

പരെറപ്പൂക്കളും ലതകളണിയും
നല്ല തേന്മാവസംഖ്യം,
കുററിക്കാട്ടും തരുണിര തമാ-
ലങ്ങളും പൂത്തുള്ളോരശോകം,
ചുററും കാണാമവിടെ നൃപതേ!
നർമ്മദാപുണ്യതീരം
മൂററം നന്നായ് ഫലമൊടു നന-
യ്ക്കുന്നതാണാപ്രദേശം.

൪൯

മോടിയ്ക്കൊന്നാ വലിയ കനക-
പ്പണ്ടമില്ലാതെ വാഴും
വേടത്തന്വീമണികൾ തവ വ-
ണ്ടിത്തിരക്കങ്ങു കേൾക്കേ
പാടത്തോറം ചുടുവെയിലിലും
വേലചെയ്യുമ്പൊളുച്ചാ
പേടിച്ചൊന്നാ ഞെട്ടുമിഴിതുറി-
ച്ചൊട്ടു നോക്കീടുമല്ലോ.

൪൪

അന്തിസ്സൂപ്പോലരുണമിഴിമാ-
രാററിലേയ്ക്കൊട്ടിറങ്ങി-
ച്ചന്താ ചേരുന്നുടലുകഴുകി-
ക്കേറിയീറൻ ധരിക്കെ
ഉന്തിപ്പൊന്തുന്നരസിജതടം
നല്പപോലെ നനഞ്ഞാ-
വണ്ടിപ്പോക്കിൽ പ്രിയസഖ! ഭവാ-
നൊന്നു കണ്ടെങ്കിലായി.

൪൫

ചെല്ലും നീ മന്മഥനഗരിയിൽ
പിന്നെയെത്തിക്കിലല്ലോ
കല്യാണാത്മൻ ചെറുതുവഴിമാ-
റേണ്ടതായുള്ള ഫ്ലാട്ടം
ചൊല്ലിച്ചോദിച്ചുടനറിക നീ-
മക്കിണോം "മൈഹബൂബാദാം" -
ചൊല്ലേറീടും പുതിയണെയുവാ-
നുള്ളതാം വണ്ടിയപ്പോൾ.

൪൧

തന്നത്താനെ മുറിയിലൊരു സാ-
മ്രാട്ടു പോലന്നിരുന്നോ,
വന്നെത്തീടും പഥികരധികം
തങ്ങളിൽ തിക്കിവാണോ
അന്നത്തെ രാവൊരുവിധമിരു-
ന്നൊന്നു സാധിച്ചുപോയാൽ
പിന്നെത്തീടും പുലരെ വിരവോ-
ടാർദ്ര, നീ "ഹൈദ്രബാദിൽ."

൪൨

നിന്നെക്കാണാൻ വരുമവിടെയ-
ന്നേരമെന്നിഷ്ടനാകും
മന്നിൽക്കേൾവിപ്പെട്ടമൊരുമഹാൻ
"ഹൈദരി" മന്ത്രിമുഖ്യൻ.
കന്നിച്ചീടും പ്രമദഭരമോ-
ടേൻറെ കാര്യത്തെയെല്ലാം
നന്ദിച്ചോതിക്കുശലമൊഴിയാൽ
തൽപ്രിയം നേടവേണം.

൪൮

ഒച്ചപ്പെട്ടുള്ളൊരുവിഭവമാ-
ന്നുള്ളതാം പട്ടണത്തിൽ
കാഴ്ചയ്ക്കുണ്ടാം പലപല മനോ-
രമ്യമാം ഹമ്മ്യജാലം
ഉച്ചശ്രീയാം മുകിലനുപസാ-
മ്രാജ്യലക്ഷ്മീവിലാസം
മെച്ചംക്രൂടുംപടി പടുതയോ-
ടത്ര വർഗ്ഗിച്ചിടുന്നു.

൪൯

ആററിൻ വക്കത്തിരുപുറവുമു-
ണ്ടുജല ശ്രീവിലാസം
ചേരും ഹർമ്മ്യാവലിയതുല വൈ-
ചിത്ര്യശില്പാഭിരാമം
പാരിച്ചീടും ധനവിഭവമാ-
ന്നുള്ള മുസ്ലീം പ്രഭുക്ക-
ന്മാരത്ദ്ദേശം സുഖമധിവസി-
ക്കുന്നു വൻമോടിയോടെ.

൧൦

പ്രാർത്ഥിക്കേണ്ടും സമയമറിയി-
ച്ചീടുവാനീശനാമം
കീർത്തിച്ചുള്ളോ മഹിതനിനാദ-
ല്ലാതെയോ ദൈവമില്ല”
ക്ഷേത്രസ്ഥാനാദിതുവിധമുയ-
ർത്തീടുമാപുണ്യവാക്യം
പേർത്തും കേൾക്കാമവിടെവിടെയും
സന്ധ്യനേരം നിതാന്തം.

൧൧

ശീഘ്രം തൊട്ടിട്ടടിവരെ മറ-
യ്ക്കുന്ന “ബുർഖാ”ധരിച്ചു-
ന്മേഷാ ചേരാമിഴി ജനൽ കണ്ണ-
ക്കിന്നു കാണിച്ചൊരപ്പാ
തോഷംകൊള്ളും സഖികളൊടുചേ-
ന്നസ്സവാരിക്കിറങ്ങും
ഘോഷാസ്ത്രീകൾ വഴികളിൽ നട-
ക്കുന്നതും ചിത്രമത്രേ.

൫൧

വിസ്താരാഢ്യം പലപല നട-
ക്കാവു,മെച്ചം കലർന്നോ-
രുദ്യാനങ്ങൾ, സുഖമൊടു വണിക്-
ശ്രേഷ്ഠർ വാഴും ഗൃഹങ്ങൾ,
ഉത്തുംഗശ്രീ വിലസിടുമൊര-
ങ്ങാടി, ലോകപ്രസിദ്ധം
വിദ്യാപീഠം, പലതിതുവിധം
തത്ര കാണേണ്ടതത്രേ.

൫൨

രാജാക്കന്മാർ വളരെയെഴുമീ
ഭാരതക്ഷോണിതന്നിൽ
"മൈസൂ"റല്ലോ സ്ഥിതിവിഭവസ-
മ്പത്തിനാലഗ്രഗണ്യൻ
രാജൽകീർത്തിപ്പെരുമ വിളയി-
പ്പിക്കുമീ രാജധാനി-
ക്കോജസ്സേവം വളരുവതിലി-
ന്നൊന്നൊരാശ്ചര്യമുള്ളു.

൪൧

തെറെറന്ന്യേ പോന്നിടുകിലവിടു-
 ന്നമ്പിലെത്തീടുമല്ലോ
പിറേറന്നാളിൽ പുരുവിഭവമാ-
 ണ്ടുള്ളൊരാ "ബെംഗളൂരി"ൽ
കുററംകൂടാതവനിവഴിപോൽ
 ചണ്ഡികാപാദതാരിൽ
പററും ചിത്തത്തൊടുസുകൃതികാ-
 ക്കുന്നിതേ "കൃഷ്ണരാജൻ".

൪൨

ശ്രീരാമോദാഹരണ ഗുണനാ-
 മാനൃപേന്ദ്രപ്രതാപാൽ
സൂര്യൻപോലും തപനതവെടി-
 ഞ്ഞത്ര ശോഭിച്ചിടുന്നു
നേരംപോക്കല്ലറികയിവിടെ
 ഗ്രീഷ്മ മദ്ധ്യാഹ്നനേരം
പോലും തീകാച്ചിടുവതൊരസാ-
 ധാരണം വാർത്തയല്ല.

# ഭ്രപസന്ദേശം

൧൩

കാണാമാരാൽ പലവിധലതാ
വൃന്ദസൗഭാഗ്യവത്തായ്
ച്ചേണാർന്നേററം കുസുമസുഷമാ-
ലംകൃതം "ലാലബാഗം"
നാണിപ്പിപ്പൂ പരമതുസഖേ!
നന്ദനോദ്യാനലക്ഷ്മീം
ക്ഷോണീഭാഗത്തിതുവിധമൊരു-
ദ്യാനമോ പിന്നയല്ലോ.

൧൪

ആരാമൽപ്പൂങ്കുലയിടനിറ-
ഞ്ഞാരസൗരഭ്യമേന്തു-
ന്നാരാമത്തിൽ പുളകമിളകി-
ക്കാമുകന്മാരുമായി
സ്വൈരാലാപാദ്യുരുതരവിനോ-
ദങ്ങൾ ചെയ്തമ്പിൽ വാഴും
യൂറോപ്യൻ സ്ത്രീജനമധികമാ-
നന്ദമുണ്ടാക്കിടും തേ.

ഭൂപസന്ദേശം

൭൨

പട്ടാളക്കാരവിടെ വിലസും
മണ്ഡപത്തിൽ കേറി
പുഷ്ടാനന്ദം ചെവിയിൽ വിതരും
ബാൻഡുവായിച്ചിടുമ്പോൾ
കൂട്ടാർക്കൂടിച്ചെറുതുമറിവില്ലാതെ
കൈക്കൊട്ടിടുന്നോർ
കാട്ടാം നിഭണ്ണാടന ചിത്രമനാ-
ശാസ്യമാം ഹാസ്യഭാവം.

൭൩

ഉത്സാഹത്തോടവിടെയൊരുവേ-
ളയ്ക്കുവന്നീടുമല്ലോ
"മിർസാ", മൈസൂർ നൃവരന്റെ
വിശ്വസ്തനാം മന്ത്രിവര്യൻ
സൽസാമർത്ഥ്യം തികയുമവനേ
വേണ്ടപോലാദരിച്ചി-
ട്ടുൾസ്നേഹത്തോടിനിയ കുശലം
ചൊൽകനീയെന്റപേക്ഷായ്.

൩൦

നേരം വൈകുംമ്പൊഴുതവിടെ നി-
ന്നിട്ടുതീവണ്ടികേറി
സ്വൈരം രാവൊന്നുറങ്ങിക്കഴി-
ച്ചിട്ടുണർന്നീടുമപ്പോൾ
പാരിൽ പാരം പുകൾചൊരിയുമ-
ക്കേരളക്ഷോണിഭാഗം
നേരേ കാണായ്‌വരുമുത്തമാ-
ക്ഷിയ്ക്കു പീയൂഷമാകും.

൩൧

കാർതിങ്ങീടും മലമകളുടെയും
മർമ്മരംകൊണ്ടു കാതിൽ
താർതേൻ ചേർക്കും നദികളുടെയും
കാകളിപ്രൌഢിയാലേ
പേർകൊണ്ടീടും ചന്ദനാഗരുകേ-
രാദിവൃക്ഷങ്ങളേയും
നേർകണ്ടീടാനവനിയിലൊരേ-
ടത്തുമില്ലെന്നു തോന്നും.

൩൧

ഓരോ കല്ലും മണലുമവിടെ-
പ്പുണ്യമുള്ളോന്നു, നല്ലോ-
രാറും കാടും ഗിരികളുമെനി-
യ്ക്കോക്ക് തീർത്ഥങ്ങളത്രേ;
നേരേചൊല്ലാമവിടെവളരു-
ന്നോരു ജന്തുക്കളും ഹൃ-
ത്താരിൽ കാൺമൂ ഹരവര! മമ
കൂടപ്പിറപ്പെന്നു തന്നെ.

൩൨

ആകമ്രാഭം ജലധിതടവി-
ദ്ധന്യ കന്യാകുമാരീ-
ഗോകർണ്ണാന്തം പരിചൊടു കിട-
ക്കുന്ന ഭൂമീവിഭാഗം
ആകെക്കൂടെച്ചുരുത്തവ
വർണ്ണിപ്പതിന്നെങ്ങനേ ഞാൻ
ലോകത്തിങ്കൽ പരമിതുകണ-
ക്കിന്നു വേറില്ലദേശം.

൬൪

ലാളിക്കുന്നു സുഖമൊരുവശം
നീലമംഭോധി, മറേറ-
പ്പാളിക്കിന്നുണ്ടഗരുവിപിനാ
ചേന്ന സഹ്യാദ്രിവയ്യൻ
മേളിക്കുന്നു വപുഷി പെരിയാർ
പമ്പതൊട്ടുള്ള തീത്ഥം
കേളിക്കിന്നീവിധമെവിടെ
മററുള്ള ലേശംപ്രദേശം.

൬൫

നന്നായിട്ടിന്നുഴുതഥ വിത-
ച്ചീടുവാൻ പാകമായോ,
ഒന്നായ്ത്തന്നേ തെളിവൊടുവള-
ന്നിട്ടഹോ പച്ചയായോ
തന്നത്താനേ കതിരുകൾ വിള-
ഞ്ഞിട്ടു ഹേമാഭമായോ,
കണ്ണിൽക്കാണാം വയലുകൾ നിന-
ക്കെന്നുമെല്ലായിടത്തും.

൩൩

ചെമ്മേ ചെന്താമരകൾ നിറയും
നൽ കളിപ്പാംകുളങ്ങൾ
തേന്മാന്തോപ്പും ക്രമുകനിരയും
ചേൎന്ന നാട്ടിൻപുറങ്ങൾ
സമ്മാന്യോരുപ്രതിമ കദളീ-
രംഗമാമങ്കണങ്ങൾ
കാണ്മാനില്ലീറിധമഴകമ-
റെറങ്ങുമേ ഭൂമിതന്നിൽ.

൩൪

പുണ്യം ചേരും സുകൃതിവരരാം
ഭൂസുരന്മാരുടേയോ
മണ്ണിൽക്കീൎത്തിച്ഛട വിതറിടും
പണ്ഡിതന്മാരുടേയോ
വിണ്ണോർസ്ത്രീകൾക്കെളിമപുലരി-
പ്പിച്ചപെണ്ണുങ്ങടേയോ
എണ്ണാവല്ലാത്തൊരു ഗുണഗണം
വൎണ്ണനാ ചെയ്‌വതാമോ?

ന്യവ

ചൊല്ലാവല്ലേ സ്വവര! മലയാ-
ളത്തിലേ കേരളിചേരും
നല്ലാർവർഗ്ഗത്തിനു തികയുമ-
സ്സൽ ഗുണശ്രേണിതെല്ലും
എല്ലാമോർത്താൽ കുസുമശരസാ-
മ്രാജ്യസംരക്ഷണത്തെ-
ച്ചില്ലീവില്ലിൻ കളിയിലവർ താൻ-
നിർവ്വഹിക്കുന്നു നിത്യം.

ന്യൻ

ലാവണ്യശ്രീ തികയുമവർ ത-
ന്നംഗഭംഗിക്കു തുല്യം
ഭൂവിൽ ചൊല്ലാനവരുടെ നിരാ-
ലസ്യസാരസ്യമൊന്നോ
തേജസ്സിന്നൊത്തകമലരിനും
സദ്രീകാസം കലന്നി-
ട്ടേവം കാണ്മാനബലകളയേ
മറെറാരേടത്തുമില്ല.

൨൦

ധർമ്മക്ഷേത്രം വരമതുമഹാൻ
"ശങ്കരൻ" തൊട്ടു ഭൂമൌ
വന്മാഹാത്മ്യം തടവിന യതി-
ശ്രേഷ്ഠരെപ്പെററദേശം
ചെമ്മേ കൃപ്പീടണമതു മന-
സ്സാലെ നീ, കേരളത്തെ-
ക്കാണ്മാൻ സാധിച്ചതുമൊരു മഹാ-
ഭാഗ്യമെന്നോർത്തിടേണം.

൨൧

ഉച്ചക്കാലംവരെയൊരുവിധം
വണ്ടിയിൽ താമസിച്ചാൽ
കൊച്ചീനാട്ടിൻടയൊരു തല-
സ്ഥാനമെത്തുന്നതല്ലോ;
മെച്ചം ചേരും പുതുതുറമുഖം
കണ്ടുനീയന്തു തന്നേ
സച്ഛന്ദം പോയിട്ടക മടിക്കു-
ടാതെ കൊല്ലംവരയ്ക്കും.

൫൨

പിറേറന്നാളിൽ ബത! തിരുവന
ന്താഖ്യമാകും പുരത്തിൽ-
ച്ചുററി ബ് ഭൂമീപതിയുടെ മഹാ-
കൃത്യവും നിർവ്വഹിയ്ക്കൂ;
ചുററിക്കാണാനവിടമിടയില്ലെ
ങ്കിലും പോയ് വണങ്ങു,
കററക്കാറിൻ നിറമുടയ ലോ
കേശനാം ഭോഗിതല്പം,

൫൩

ഒട്ടും കാലം കളയരുതു നീ
രാജ്യകാര്യം കഴിഞ്ഞാൽ
വിട്ടീടേണം വിപുലവിഭവ-
ശ്രീയെഴും രാജധാനീം;
കോട്ടം വിട്ടത്വരിതഗതിയാം
വാഹനം കേറിയെത്തു;
"വെട്ടുന്നോലപ്പുഴ"യതിനടു-
ത്താണു ഗേഹം മദീയം.

൧൮

ദീനക്കാക്കിന്നൊരു പുതിയ ധ-
ന്വന്തരിപ്രായനത്ഥി-
ശ്രേണിക്കെല്ലാം ദയയൊടുകൊടു-
ക്കുന്ന ഭൂകല്പവൃക്ഷം
ഉന്നാ വിട്ടാനഗരമതിൽ വാ-
ഴുന്നു, തെല്ലിന്നു സത്യ-
സ്ഥാനാൽ തെററാത്തമലഗുണനൊൻ
ജ്യേഷ്ഠനൻ കൃഷ്ണചിത്തൻ.

൧൯

വീരന്മാക്കിന്നണിതിലകമേ!
നിന്നെ നേരിട്ടുകാണു-
ന്നേരംതന്നെ സവിനയമെഴു-
ന്നേററു സൽക്കാരപൂർവ്വം
ആര്യൻ വേണ്ടുംപടി കുശലവാ-
ക്കോതി മാനിച്ചു പിന്നെ-
ച്ചേരുംവണ്ണം കുതുകമൊടു ചോ-
ദിക്കുമെൻ വാത്തയെല്ലാം.

൬൩

സത്യംപോലെ സകലവുമുര-
ച്ചീടവേ ചൊല്ലുമല്ലോ
ചിത്തത്തിങ്കൽ പ്രണയമൊടുനീ-
പോകപോകെന്നു തന്നെ;
പ്രത്യേകം തേ തരുമവിടെ നി-
ന്നെൻഗൃഹത്തിങ്കൽ വേഗാ-
ലെത്തീടാനായ് നിയതമുപയോ-
ഗിയ്ക്കു വേണ്ടുന്ന ബോട്ടും.

൬൪

കിഞ്ചിന്നേരം പ്രിയസഖ! ഭവാൻ
മോടിയോടിന്നു മോട്ടോർ-
വഞ്ചിയ്ക്കുള്ളിൽ ചെറുപവനനേ-
ററിട്ടു വാണീടിലപ്പോൾ
പുഞ്ചപ്പാടം നദിയുമതിലം-
ഘിച്ചു ചെന്നെത്തുമല്ലോ
നെഞ്ചിൽ ചാലേ പ്രമദമേകുവാ-
ക്കുന്ന കാവാലദേശം.

ഭ്രമരസന്ദേശം, പൂർവ്വസന്ദേശം സമാപ്തം.



# ഉത്തരസന്ദേശം

൧

തീരാത്തുള്ളോരമലവിഭവം-
കൊണ്ടുമെല്ലായിടത്തും
നേരായ് ക്കാണും സുഫലദരമാം
കേരവൃക്ഷങ്ങൾകൊണ്ടും
പാരാതേററം കുതുകമുളവാ-
ക്കീട്ടുമല്ലോ, നിനക്ക-
ത്താരാർമാതിന്നണിനിലയമാം
കോമളം ഭൂമിഭാഗം.

൨

എങ്ങും പോവാൻ സലിലമയമാം
നാഡിപോൽ തോടുകൊണ്ടും
തിങ്ങിക്കാണും ഭവനനിരതൻ
ഭംഗികൊണ്ടും നിനച്ചാൽ
തുംഗശ്രീചേന്നധികപുകഴാ-
ന്നുള്ള പുത്തൻ "വെനീസി"ൻ
ഭംഗിയ്ക്കൊന്നാടെളിമയുളവാക്ക-
ന്നതായ് തോന്നുമാക്കും.

൩

നന്നായ് പമ്പാനദിയിൽ മുഴുകി-
ശ്ശീതമാം വാതപോതം
വന്നാമോദാൽ പുളകമിളക്കം-
മാറുവീശുന്നനേരം
ഒന്നായാട്ടും ക്രമുകനിരതൻ
പത്രമാം ചാമരംകൊ-
ണ്ടന്നാടെന്നും സുഖസുരഭിലം
കൊൾവൂതേ രാജഭാവം.

൪

കേഴക്കണ്ണാൾ മണികളവിടെ
ക്കൂട്ടുകൂടീട്ടിറങ്ങീ-
ട്ടാഴത്തിൽച്ചെന്നമലസലില
ക്രീഡചെയ്യുന്നനേരം
ചൂഴെപ്പൂവൽത്തനുവിലിഴുകും
കുങ്കുമച്ചാറുകൊണ്ടേ-
റ്റെപ്പോഴും കൊൾവൂ നദിയിലിടവപ്പാ-
തിതൻ ശോണവർണ്ണം.

൭

“മുങ്ങുന്നേൻ ഞാൻ തരമൊട്ടപിടി–
ച്ചാലു”മിന്നാക്ക നീന്താ–
മങ്ങേക്കൂലംവരെ “യിതൊരുമീ–
ന്തുരുഭാഗത്തുകൊത്തി”
“ഭംഗിക്കോ നീ കരയിൽ നിവസി–
ക്കുന്നതെ”ന്നൊക്കെയോതി–
ത്തിങ്ങും മോദാൽ ചിറയിലവർ നീ–
ന്തുന്നതത്യന്തകാന്തം.

൮

പേടിക്കാതിന്നവിടവിടെ നിൽ–
ക്കുന്ന മാഹാഗണങ്ങൾ
ചാടിച്ചാടിസ്സുഖമൊട്ട നട–
ക്കുന്ന നൽപ്പൂച്ചിടാക്കൾ
കൂടെച്ചേർന്നിട്ടവയൊട്ട കളി–
ക്കുന്ന കുഞ്ഞുങ്ങൾ, ഇന്ന–
ക്കോടിക്കുള്ളാമഹിമയവിട–
ത്തിന്നു കാണാവതത്രേ.

൧

ഏറെച്ചെന്നിട്ടൊരുപൊഴുതുമാ-
സൂര്യരശ്മികൾപോലും
നേരെ കിട്ടാതഥപകലുമി-
ന്നന്തിപോൽ ശാന്തമായും
കേരത്തോപ്പാണവിടെ മുഴവൻ,
വൻമണൽക്കാടു നാടാ-
യോരങ്ങേയ്ക്കിന്നതിൽ വലിയൊരാ-
ശ്ചര്യമുണ്ടാകുമല്ലോ.

൨

വേലിക്കാലിൽ പടരുമൊരു നൽ
കയ്പവല്ലീസമൂഹം;
ചാലെ മുററത്തിലയിളകിയാ-
ടുന്ന രംഭാകദംബം;
നീലപ്പങ്കേരുഹമലർ നിറ-
ഞ്ഞുള്ള നീരാഴി;നേരാ-
യാലോചിച്ചാൽ പ്രകൃതിയുടെ പൂ-
വാടിതാനപ്രദേശം!

൯

വാരാശിക്കെത്തഴകൊടു പര-
ന്നുള്ള പാടങ്ങൾ തന്നിൽ
താരാനാഥന്നുടയ കരജാ-
ലങ്ങൾ തട്ടുന്നനേരം
നേരായ് രാത്രൗ തെളിവൊടു വിള-
ങ്ങുന്നൊരാശാന്തരാളം
പാരാതേൽപ്പൂ രജത മുകര-
ശ്രീവിലാസം വിശേഷം.

൧൦

നേരേ വള്ളക്കടവിലുടനേ
നീയിറങ്ങുന്നതായാൽ
ചാരേ കാണാമുലകിലറിയും
"ചാല"യിൽ ഗേഹമപ്പോൾ
പാരാതോർത്തീടണമതുപരം
സ്ഥാനമാനാഭിജാത്യം
ഭോഗം പാരം പഴയ തറവാ-
ടെന്നു ഭൃംഗേന്ദ്രമൗലേ!

൧൧

ഉല്ലാസത്തോടതി ഗുണനിധേ!
നീ കരയ്ക്കൊട്ടിറങ്ങി-
ച്ചെല്ലാനായിച്ചെറുതുമടിപൂ-
ണ്ടങ്ങു നിന്നീടുമപ്പോൾ
നെല്ലുംകേററിക്കടെവിലവിടെ-
ക്കണ്ടിടും വഞ്ചിതന്നെ
കല്യാത്മാവേ! നിറപറകൾ വെ-
ച്ചുള്ള സൽക്കാരമാവും.

൧൨

മുന്നിൽചേരും ഭവനമതു ന-
ല്ലെട്ടുകെട്ടാണതിൽ താൻ
പുണ്യത്താൽ മജ്ജനനി നിവസി-
ക്കുന്നതിപ്പോൾ സുഖേന;
മന്നോർമൗലേ! മമവരവുതാൻ
ചിന്തയമ്മയ്ക്കു; ദൂരെ-
ത്തന്നേപാക്കും സുതരിലലിവാ-
ന്നുള്ളതേ മാതൃചിത്തം.

൫൩

വീട്ടിൻമുമ്പിൽ ചെറുതഥ വലു-
ത്തായി മൽക്കാന്തവാഴും
കേടററുള്ളോരണിഭവനമു-
ണ്ടുന്നതം ചിത്രശില്പം
ചൂടില്ലാത്തോരതിന്നുടയ ര-
ണ്ടാംനിലയ്ക്കാണവൾക്ക-
ൻപോടെ വാഴുന്നതിന്നു മണിമ-
ച്ചുള്ള തൂൽകൃഷ്ണബുദ്ധേ!

൫൪

സാരസ്യത്തിൻ പുതുനിലയമാ-
മെൻപ്രിയയ്ക്കേററമിഷ്ടം
ചേരും മുല്ലച്ചുവട്ടു പലതു-
ണ്ടാഗൃഹത്തിൻെറ പിൻപിൽ
ചാരുത്വം പൂണ്ടലർനിരനിറ-
ഞ്ഞിട്ടു കാണാമവററിൻ
ചാരത്തിമ്പത്തൊടു സമയമ-
ന്നെത്ര ഹാ! പോക്കി ഞങ്ങൾ.

൧൫

സാരംഗാക്ഷീമണിയവൾ പിറ-
ന്നുള്ളനാൾ നട്ടതാകും
കേരത്തൈ രണ്ടരികിലവിടെ
ക്കണ്ടിടാം നിപ്പതായി;
ഏറത്തിങ്ങും ഫലനിവഹമോടി-
പ്പോൾ നന്നായ് വളൎന്നെ-
പ്പേരും ഗാംഭീൎയ്യമോടു നടി-
ക്കുന്ന മൽ സ്യാലഭാവം.

൧൬

ഉണ്ടല്ലോ തെല്ലകലെ മറിമാൻ-
കണ്ണിതാൻ ജോലിചെയ്തി-
ട്ടുണ്ടാക്കിക്കാ വളരെയുളവാം
കാകറിത്തോട്ടമാദ്ധ്യം;
കണ്ടീടാം നൽ വഴുതനകളും
പാവലും വെണ്ട മത്തൻ
കൊണ്ടാടീടും പടി പടവലം
തൊട്ട സസ്യങ്ങളെല്ലാം.

൫൭

മന്ദം ഭൃമീശ്വര! വലതുകാലാ-
ദ്യമായ് വെച്ചിറങ്ങി-
ച്ചെന്നീടേണം തദനുമടിക്കു-
ടാതെ ഗേഹാങ്കണത്തിൽ;
നന്നായോരോവിധ കളികളിൽ
ശ്രദ്ധപൂണ്ടങ്ങിരുപ്പോ-
രുണ്ണിപ്പിള്ളർക്കതികൗതുകമുൾ-
ത്താരിലേറുംവിധത്തിൽ.

൫൮

വന്നത്യന്തം കുതുകഭരിതനാ-
യാശു ചോദിക്കുമപ്പോൾ
എന്നമ്മാവൻ പടുമതിഭവാൻ
ചെന്നതിൻ കാര്യമെല്ലാം
നന്നേതാണങ്ങധികമഭിവ-
ന്ദിച്ചു ചാരുസ്വരത്തിൽ
ചൊന്നീടേണം സ്വരവര മടി-
ക്കാതെ കണ്ടിപ്രകാരം.

൧൯

"സൂൎയ്യോൽപന്നം കുലമതുപുരാ-
ണേതിഹാസപ്രസിദ്ധം
വീൎയ്യത്താലിന്നതിൽ മികവെഴും
നല്ല "റാട്ടോറ"വംശം
പാരാവാരോപമമധികഗം-
ഭീരമാമക്കുലത്തിൽ
തീരാപ്പുണ്യാൽ നലമൊടുജനി-
ച്ചുള്ള ഭൂപാലകൻ ഞാൻ.

൨൦

ശങ്കാപേതം സമരഭുവി സം-
ഹാരരുദ്രപ്രതാപൻ
തൻകാൽ കൂപ്പുന്നവരിലലിവു-
ള്ളോരു മന്ദാരശാഖി
തുംഗശ്രീമാൻ നയജലധിയാം
"ബീക്കണേർ"ക്കീശനാകും
ഗംഗാസിംഹക്ഷിതിപതിയെനി-
ക്കിന്നഹോ ജ്യേഷ്ഠനാകും.

൧൭

"നാമം 'നാരായണ'നഥ കുലാ-
ഭിഖ്യതാൻ സിംഹൻ; ഇന്നെൻ
വാസം സംവത്സരമധികമായ്
പട്ടിയാലാപ്പുരത്തിൽ
സ്നേഹം നമ്മിൽ തടവിനമഹാ-
രാജ 'ഭൂപേന്ദ്രസിംഹൻ'
പാലിക്കുന്നോരവിടമൊരു ഭൂ-
ലോകവൈകുണ്ഠമത്രേ.

൧൮

"വന്നേൻ രാജേശ്വരനുടെ നിയോ-
ഗത്തിനാൽ വഞ്ചിഭൂപൻ-
തന്നെക്കാണ്മാൻ ബത തിരുവന-
ന്താഖ്യമാകുംപുരത്തിൽ
പിന്നെ സ്നേഹംപെടുമൊരുഭവൽ
ഭാഗിനേയന്റെ കാര്യം
തന്നാരോമൽ പ്രിയമൊടു പറ-
ഞ്ഞീടുവാനിങ്ങുപോന്നു".

൨൩

ഇത്ഥം നീ ചൊന്നിടവെയതുലാ-
നന്ദനാം മാതുലൻ മേ
സ്തുത്യശ്രീമാന്നടനതിഥിപൂ-
ജയ്ക്കു കോപ്പിട്ടു നിൽക്കും
പ്രത്യേകിച്ചും ഗൃഹികൾ തെളിവു
സ്സ്നേഹിതന്മാരണഞ്ഞാൽ
സത്യം യുഷ്മാദൃശർ വരികിലോ
പിന്നെയോതേണ്ടതുണ്ടോ.

൨൪

വേണംപോലെ സുഖവിഭവ-
മാർന്നുള്ളൊരൂണും കഴിഞ്ഞാ-
ച്ചേർന്നീടുന്നൊരു ഗൃഹമുഖ-
പ്പിണ്ഡികലൊന്നിച്ചിരിക്കെ
താണീടാതുള്ളൊരു കുതുകമാ-
ന്നെന്റെ കാര്യങ്ങൾ ചോദി-
പ്പാനായ് മന്മാതുലനഥ തുട-
ങ്ങീടുമെന്നിൽ പ്രിയത്താൽ.

൧൫

ഉണ്ടാകും നിൻ പിറകിൽ മുറിയിൽ
കൂട്ടമാകാംക്ഷമൂലം
വണ്ടാർക്കുന്തൽപ്പൊലിമയെഴുമെൻ
പ്രാണനാഥാ സുശീലാ
മിണ്ടാതേകണ്ടവിടെയവൾ നിൽ-
ക്കുന്ന കാര്യം മനസ്സിൽ
കണ്ടാലോചിച്ചലിവൊടു പറ-
ഞ്ഞീടു സർവ്വം വിശേഷം.

൧൬

പുഷ്ടാനന്ദം ചെറുതുസമയം
വാർത്തചൊല്ലിക്കഴിഞ്ഞാൽ
കിട്ടീടും തൽസുതയെ വിരവിൽ
കാണുവാൻ സമ്മതം തേ
ഒട്ടും നേരം കളയരുതു നീ
വീട്ടിനുള്ളിൽ കടന്നു-
നിഷ്ടപ്രാണേശ്വരിയൊടു പറ
ഞ്ഞീടുവാനെന്റെ കാര്യം.

൧൬

കാണെക്കാണെക്കൊടുകദനമാം
 തീയ്യിനാൽ വാടിവാഴ-
ന്നേണക്കണ്ണാൾ മണിയെയറിവാൻ
 ലക്ഷണം ചൊൽകവേണോ
വാനത്തിങ്കൽ പല വലിയ താ-
 രങ്ങളുണ്ടെങ്കിലും താൻ
ക്ഷീണശ്രീയാമുഡുപതി കലാ-
 ഭാഗികാട്ടേണ്ടതുണ്ടോ?

൧൭

കണ്ണീർവാർത്തമ്മുഖകമലമി-
 ന്നാമ്പൽ പോലായുമാമ്പൽ-
ക്കണ്ണേറുന്നോരരുണിമയില-
 ശ്ശോണപത്മാഭമായും
കണ്ടേക്കാമക്കമനിമണി, ഹാ!
 വിപ്രയോഗാഗ്നിയെത്ര
യ്യുണ്ടാക്കുന്നു തരുണികളിൽ വൻ-
 പാന്ഥരൂപാന്തരങ്ങൾ.

൨൯

മീതേമീതേവരുമഴലല-
ത്തള്ളലോൎത്തമ്പുചേരും
തോഴീവൃന്ദം പ്രിയയുടെ മന-
സ്സിന്നൊരാശ്വാസമേകാൻ
വായിച്ചീടും നളചരിതമോ-
ടൊത്തു ശാകുന്തളാദ്യം;
കേഴക്കണ്ണിക്കവയുമധികം
ദുഃഖമയ്യോ വളൎത്തും.

൩൦

വീശിക്കൊണ്ടിന്നരികിലുപചാര-
ങ്ങൾ ചെയ്തങ്ങു നിൽക്കും
ദാസീവൎഗ്ഗം മമ വിഷയമായ്
ചൊല്ലിടും വാൎത്തകേൾക്കേ,
ശ്വാസോച്ഛ്വാസാൽ വദനകമലം
മങ്ങിനെഞ്ചത്തുദഞ്ച-
ത്ത്രാസം വ്യാപിച്ചുരസിജയുഗം
വേപനാപത്തിലാവാം.

൩൫

"വൈകുന്നല്ലോ സമയമിനിയും
പോകവേണ്ടേ കളിക്കാൻ
ചാകാനോ നിൻ ശ്രമമിതു ശരിയ്ക്കു-
ണ്ടിടാതെത്രനാളായ്"
ശോകാദേവം മമജനനി താൻ
ചെല്ലവേ മൌനമാന്നി-
ട്ടാകംപോലെ ശയനതളിമം
വിട്ടെണീററീടുമാറാം.

൩൬

ഏറും ക്ലേശാൽ നിജ നിയമകൃ-
ത്യങ്ങളും കൈവിട്ടു കണ്ണീ-
രാറാതെന്നും തറയിലലസ-
പ്പെട്ടു താനേകിടന്നോ
കാറും തോൽക്കും കബരിയെയഴി-
ച്ചാത്മചേടീജനാ, മീ-
കാറുള്ളോരാക്രിയ തുടരവേ
വേണ്ടവേണ്ടെന്നു ചൊന്നോ.

൫൩

ചേലത്തുമ്പാലനിശമൊഴുകും
കണ്ണുനീർ താൻ തുടച്ചും
നീലക്കേശം പെരിയ ചിടപൂ-
ണ്ടേകവേണിത്വമാർന്നും
മേലത്യന്തം തടവിനമുഖം
മ്ലാനമായും നിനക്കാ-
ബാലപ്പെൺമാൻ മിഴിയെയവിടെ
ക്കാണുവാൻ സാദ്ധ്യമാകും.

൫൪

മാന്യസ്ഥാനത്തനവധിവിശേ-
ഷസ്ഥലത്തങ്ങു മുന്നം
കന്നൽക്കണ്ണാൾ മണിയവളെ നീ-
ഢന്തകണ്ടുള്ളതല്ലോ
ഉന്നീമട്ടിൽ പെരുതുദയനീയാം-
ഗിയായ് ഭൃംഗ തേ നി-
ന്മുന്നിൽക്കാണുന്നളവിലകതാർ
പൊട്ടുമാറാം നിനക്കും.

൩൮

കയ്യും കൂപ്പി ബഹുമതികല-
ന്നൊട്ടുദൂരത്തുമാറി
പെയ്യും കണ്ണീരൊരുവിധമട-
ക്കാൻ ശ്രമിച്ചങ്ങു നിൽക്കും
മയ്യേൽക്കണ്ണാൾമണിയൊടു ഭവാൻ
സാദരം ഭംഗിയായി
പയ്യെച്ചൊന്നീടണമതുല-
മാധുര്യമോടെന്റെ കാര്യം.

൩൯

ആര്യേ! സർവ്വേശ്വരനതുലമാം
ക്ഷേമമേകട്ടെ, തള്ളി-
ക്കേറും ദുഃഖം സതി! തവ ശമി-
ക്കട്ടെ, ദൈവപ്രസാദാൽ
ഭൂരിശ്രേയസ്സുലകിലുളവാ-
കട്ടെ നിൻകാന്തനദ്യൽ-
സാരം യുഷ്മദ്വ്രതവിധികൾ തൻ
സൽഫലത്താലനർഘേ.

൯൭

"ആരേഴായില്ലലംഘ്യജംഘനേ!
നാളനിൻ കാന്തനേ ഞാൻ
നേരേകണ്ടക്കുശലമൊഴിയാ-
ലാശ്വസിപ്പിച്ചശേഷം
ക്രൂരോടെനിൻസ്മരണമത്തതാ-
നിന്നൊരാധാരമായി-
ട്ടാരാതുള്ളോരഴലൊടുവസി-
ക്കുന്നിതേ സാധുശീലൻ.

൯൮

ചേരാറില്ലാ കളികളിൽ, വിരു
ന്നിനുപോലും ക്ഷണിച്ചാ-
ലാരായാലും കഴിവൊഴിവിനു-
ണ്ടാക്കിലോ പോകയില്ല
പാരാതേറും വ്യസനമതിനാൽ
തന്റെ കൃത്യത്തെ വിട്ടി-
പ്പാരിൽ മറെറാന്നിനുമവനഹോ
ചിന്തയില്ലെന്നു വന്നു.

൩൯

"കാളീടുന്നാവിരഹകദനം
മാററി മാലുററ് മുന്നേ-
ക്കാളും ശ്രേയസ്സോട്ടമവികലാന-
ന്ദമായ് നീ വസിപ്പാൻ,
കാളീപാദാംബുജമഖിലസം-
ബൽക്കരം ബീജമന്ത്രം
നാളീകാക്ഷാദ്യമരവിനുതം
കൂപ്പിവാഴുന്നു നിത്യം.

൪൦

വേരിച്ചൊല്ലാരണിതിലകമേ നി-
ന്നോടോതുന്നതിന്നായ്
നേരിൽ കല്യാശയനവനയ-
ച്ചുള്ള സന്ദേശമിപ്പോൾ
നേരോടോതുന്നതിനു തുടരു-
ന്നിന്നു ഞാൻ വാക്കിൽ മുററും
സാരസ്യം മേ കുറവതു പൊറു-
ത്തീടണം സാധുശീലേ.

൪൧

“ഓമൽപ്രാണേശ്വരി! മമ മനോ-
നായികേ! വല്ലഭേ! നിൻ
പൂമെയ് പൂണ്മാനിവനകഴിവി-
ല്ലെന്നതോ വന്നുചേൎന്നു
പ്രേമപ്രൌഢം വചനമതു കേ-
ട്ടീടുവാനും ലഭിക്കാ-
ത്താമട്ടായി, ത്തുണയിവനസ-
ങ്കല്പമാം ശില്പമൊന്നേ.

൪൨

“സല്ലാപം തേ മധുരമൊഴി ഞാൻ
കേട്ടിടുന്നു കളിച്ചി-
ന്നുല്ലാസത്തിൽ തരുവിൽ മരുവും
കോകിലാലാപനത്തിൽ
ഫുല്ലാംഭോജേ മുഖവുമമലജ്യോ-
ത്സ്നയിൽ സ്നിഗ്ദ്ധഹാസം
ചില്ലീവല്ലിക്കളിതിരകളിൽ
കണ്ടുഞാനാശ്വസിപ്പൂ.

൪൬

"ഭദ്രാലാപേ! പകൽ നിനവിനാൽ
നിന്നാട്ടക്കൽ കഴിക്കാം
പ്രത്യേകിച്ചും നിശകളിലഹോ,
ജീവിതം ദുസ്സഹം മേ,
നിദ്രാഭാവാൽ തന്നെ തവ കിനാ-
വിങ്കലും കാൺകപോലും
ദുസ്സാധ്യം താൻ മതിമുഖി! മന-
സ്സംഗമോയെങ്ങ പിന്നെ?"

൪൭

"ആരാമത്തിൽ രുചിരരുചികരേ!
നിന്റെ കൈകൊണ്ടുനട്ടോ-
രോരോ റോസാച്ചെടികൾ നിറയെ-
പ്പൂവിട്ടും കാലമായി
നേരോതീടാമവയെയൊരുനോ-
ക്കിന്നുനോക്കീടുവാനോ
പോരാപ്പൂന്തൊത്തൊളിമൃദുതനോ!
ധൈര്യമെന്നുള്ളിനേതും.

൪൫

"മാലേലറീടും കൊടിവിരഹ" മ-
ക്കാമനാഥാവിലാപം
"ലീലാമഞ്ജു" പ്രഥിതകഥയി-
ത്യാദിവായിച്ച കാലം
ആലോചിച്ചോ ചെറുതുമബലേ!-
മേലിൽ നാമും പിരിഞ്ഞീ
വേലാതീതം വ്യഥയനുഭവി-
ച്ചീടുമെന്നല്പവും ഞാം.

൪൬

പൂ തിങ്ങീടും കുളുർപവനനിൽ
സ്ഫീതമാം പ്രീതിചേരും
ചൈതങ്ങൾക്കുള്ളിനിയകളി ക--
ണ്ടന്നു നാമന്തിനേരം
ജാതാമോദം മതിമുഖിവസി-
ച്ചുള്ള വല്ലീനികുഞ്ജം
നാഥേ! കാണുന്നളവിലളവി-
ല്ലാതെ ഞാൻ കേണിടുന്നു.

൪൧

"ഇല്ലല്ലോതെല്ലൊരുശമന-
　　മിന്നെൻെറ താപത്തിന്നീ നി-
ന്നല്ലൽപ്പാടാത്തിട്ടമളവിലോ
　　സങ്കടം കൂടിടുന്നു.
മല്ലക്കണ്ണാൾമണി, തവസമീ-
　　പത്തിലെത്തുന്നനേര-
ത്തല്ലാതേതും കുറവു മമ ദുഃ-
　　ഖത്തിനുണ്ടാകയില്ല.

൪൨

ആരാണോത്താലൊരുതുണയിപി-
　　ന്നാരൊടോതാം മനസ്സിൽ-
പ്പാരം ചുററിപ്പടരുമൊരു ദാ-
　　വാഗ്നിതൻ താപഭാരം
നേരായ് സ്നേഹിപ്പവരുമറിയു-
　　ന്നില്ല മററുള്ളവക്ക-
ള്ളോരോ ദുഃഖം, സുദതി, സഹതാ-
　　പത്തിനോ മാർഗ്ഗമുണ്ടോ.

൪൯

“നീളംകൂട്ടും നിശയുമമലേ!
 - പോയിനേരം വെളുക്കും
കാളാംഭോദം നിറയുമൃതുവും
 തീർന്നുപോന്നോണമാകും
നാളീകാക്ഷീകുലമണിവധൂ-
 രത്നമേ! യേവമോർത്തുൾ-
ക്കാളീടും നിൻ വ്യസനമൊരു മ-
 ട്ടാശ്വസിപ്പിക്കണിത്ഥം.

൫൦

വിശ്വാസം താനുലകതിൽ മനു-
 ഷ്യർക്കു ചിത്തത്തിൽ നല്ലാ-
രാശ്വാസത്തെ ദിനമനു പുല-
 ർത്തുന്നു ദുഃഖം വരുമ്പോൾ
ഏശ്ചാപല്യം വിധുമുഖി! കള-
 ഞ്ഞമ്പിൽ നമ്മൾക്കുമേലാൽ
സ്വൈരാനന്ദം വരുമതുവരാ
 വിശ്വസിച്ചാശ്വസിക്ക.

൮൫

“പുഷ്പാമോദം മലയിലൊരുനാൾ
നാം നടന്നീടവേ, ഞാൻ
വെട്ടാം കേറാഗ്ഗുഹയിലമലേ
ലീലയാ ചെന്നൊളിക്കേ
വിട്ടേച്ചെന്നെക്കണവനിതുനാൾ
പോയിതെന്നുൾഭ്രമമുള്ളാൾ
കുട്ടിപ്പെൺമാൻമിഴിയണി, കര-
ഞ്ഞുള്ളതിന്നോർമ്മയില്ലേ?”

൮൬

ചൊല്ലുമ്പോൾ നീയിവ മമ സ-
ന്ദേശമേവം ക്രമത്താൽ
മല്ലക്കണ്ണാൾക്കൊരുതരമൊരാ-
ശ്വാസമുണ്ടാകുമല്ലോ
നുള്ളക്കൂടാതിതു സകലവും
“വള്ളിയൂർക്കാവിലമ്മ”-
യ്ക്കുള്ളിൽച്ചേരും കൃപയുടെ ഫലം
തന്നെയെന്നോർത്തു നിൽക്കും.

൭൩

തീരും വേഗം വ്യഥ, വെയിലിനാൽ
ചുട്ടൊരീഭൂമിതന്നിൽ
ഗൌരീ ചാരുസ്മിതസുധകന-
ക്കെപ്പൂരം പെയ്തുകൊള്ളാം
പാരാതേവം സുദൃഢതരവിശ്വാ
സമുണ്ടായ് പൊരുത്തും-
ത്താരിൽ ചെന്താർദളമിഴി സുഖം
പൂണ്ടു വാണീടുമല്ലോ.

൭൪

ഈ മട്ടിൽത്താനയി നൃപ! മഹാ-
രാജകാര്യം കഴിഞ്ഞും
പ്രേമത്തോടെന്നുടയ ചെറുതാം
ദൌത്യവും നിർവ്വഹിച്ചാൽ
കാമം പോലേ പലദിശി സുഖാൽ
സഞ്ചരിച്ചിട്ടു പിന്നെ
ശ്രീമൻ! പോന്നീടുക തിരികെ നീ
പേട്ടിയാലാപുരത്തിൽ.

ഭൂപസന്ദേശം സമാപ്തം.

ശുഭമസ്തു.